വിടെ പോകണമെന്നോ, ആരെ കാണണമെന്നോ ഒന്നും നിശ്ചയമുണ്ടായിരുന്നില്ല. പ്ലെയിൻ ഫ്യൂമിഗേഷനുവേണ്ടി (കീടനാശിനി തളിക്കുന്നതിനുവേണ്ടി) ടാക്സി ചെയ്തു നിറുത്തിയിരിക്കുമ്പോൾ അതിൽ കയറിവന്ന ഒരു ഇന്ത്യൻ യുവാവ് നേരെ എന്റെ അടുത്തേക്കുവന്ന് അഭിവാദനം പറഞ്ഞു. ഞാൻ പെർത്തിലെ എയർ ഇന്ത്യാ അസിസ്റ്റന്റ് മാനേജർ ലാൽ ആണ്. മിസ്റ്റർ ടാറ്റായെ ഹോട്ടലിലേക്കു അയച്ചിട്ട് ഞാൻ വന്നു സ്വാമിജിയെ കാണാം. കസ്റ്റംസിൽ നിന്നും ഇറങ്ങി എങ്ങും പോയികളയരുത്. ഞാൻ മടങ്ങിവരും. എന്റെ വീട്ടിൽ സ്വാമിജിക്ക് താമസിക്കാനുള്ള ഏർപ്പാടും ചെയ്തിട്ടുണ്ട്. ആ അവസരത്തിൽ എങ്ങനെ 'ദൈവമേ' എന്നു പറയാതിരിക്കും!

പ്ലെയിനിൽ നിന്നും പുറത്തിറങ്ങുമ്പോൾ നല്ലതുപോലെ മഴ പെയ്യുന്നുണ്ടായിരുന്നു. എന്നാൽ അവിടെ എന്നെ കാത്തുനിന്നിരുന്ന മദൻലാൽ എനിക്കു കുട പിടിച്ചുതന്നു. അദ്ദേഹം എന്നെ ഇമിഗ്രേഷനിൽ കൊണ്ടുവിട്ടു. ഇമിഗ്രേഷൻ ഓഫീസർ വളരെ മര്യാദയായിട്ടാണ് പെരുമാറിയിരുന്നത്. എന്നാൽ കസ്റ്റംസിൽ കൊടുക്കുന്നതിനുവേണ്ടി അദ്ദേഹം എനിക്ക് ഒരു ചുവന്ന കാർഡ് ആയിരുന്നു തന്നത്. അതിന്റെ അർത്ഥം സംശയിക്കപ്പെടേണ്ട ആളാണ്; പൂർണ്ണമായ പരിശോധനയ്ക്ക് വിധേയനാക്കണം എന്നായിരുന്നു. എന്റെ കാവി വസ്ത്രവും, നീണ്ട മുടിയും താടിയും കണ്ടപ്പോൾ പാശ്ചാത്യരായ യുവതീ യുവാക്കന്മാരെ വഴിതെറ്റിക്കുന്ന കഞ്ചാവ് വില്പനക്കാരൻ തന്നെ ആയിരിക്കണമെന്നു കസ്റ്റംസ് ഓഫീസർ തീരുമാനിച്ചു. അദ്ദേഹം എന്റെ പെട്ടിയിലുള്ള ഓരോ സാധനവും എടുത്തു മണപ്പിച്ചുനോക്കുവാൻ തുടങ്ങി. അതാ അദ്ദേഹത്തിന്റെ മുഖം ചുളിയുന്നു. കേസുപിടിച്ചിരിക്കുന്നു. ഒരു ടിൻ നിറയെ ഏതോ ഒരു സാധനം. കാലൻ കോഴിയെപ്പോലെ അയാൾ കൂവിവിളിക്കാൻ തുടങ്ങി. 'ക്വാറന്റയിൻ, ക്വാറന്റയിൻ.' ക്വാറന്റയിൻ കാർ വന്നു. എന്റെ പെട്ടിയിലുണ്ടായിരുന്ന ടിൻ പുറത്തെടുത്തു.

''എന്താണീ സാധനം?''

''മാണിഭദ്രം.''

''എന്നു പറഞ്ഞാൽ.''

''മണിഭദ്രമുനിയാൽ വിധിക്കപ്പെട്ട ഒരു ആയുർവ്വേദമരുന്ന്.''

''ഇതിൽ എന്തെല്ലാമുണ്ട്?''

''ഗുളം.''

''എന്നു പറഞ്ഞാൽ.''

''മൊളാസസ്.''

''പിന്നെ?''

ആര്യവൈദ്യ ഫാർമസിയുടെ മാണിഭദ്രലേഹ്യം വരുന്ന ടിന്നിൽ എല്ലാ പച്ചമരുന്നുകളുടെയും പേര് ഭാഗ്യത്തിന് ലാറ്റിൻ ഭാഷയിൽത്തന്നെ എഴുതിവച്ചിട്ടുണ്ടായിരുന്നു. അതെല്ലാം വായിച്ച് ഞാൻ വിശദീകരണം നൽകി. എന്നിട്ടും സായിപ്പിന് സംശയം തീരുന്നില്ല. അതുകൊണ്ട് ഞാൻ പറഞ്ഞു:

''സായിപ്പേ, നിങ്ങൾക്കു മലബന്ധമുണ്ടോ, ഉണ്ടെങ്കിൽ ഇതിൽ ഒരു ടേബിൾസ്പൂൺ കഴിച്ച് ഒരു ഗ്ലാസ്സ് ചൂടുവെള്ളവും കുടിച്ചു കിടന്നാൽ കാലത്ത് സുഖഭേദി ഉണ്ടാകും.''

അതുകേട്ട് പൊട്ടിച്ചിരിച്ചുകൊണ്ട് സായിപ്പു പറഞ്ഞു, ''ഓഹോ ലാക്സേറ്റീവ്. അയാം സോറി.'' അവർ പിരിഞ്ഞുപോയി. ഞാൻ മറുവശം കടന്നു ചെന്നപ്പോൾ ലാൽ അവിടെ നിൽക്കുന്നു. അദ്ദേഹം എന്നെ കാറിൽ കയറ്റി നേരെ അദ്ദേഹത്തിന്റെ വസതിയിൽ കൊണ്ടുപോയി കിടക്കമുറി കാണിച്ചുതന്നിട്ടു പറഞ്ഞു: ''സ്വാമീ, എന്റെ ഭാര്യയും കുട്ടികളും ഉറങ്ങുകയാണ്. സ്വാമിക്ക് ഈ മുറിയിൽ വിശ്രമിക്കാം. അറ്റാച്ച്ഡ് ബാത്ത്റൂം ഉണ്ട്. നല്ലതുപോലെ ഉറങ്ങുക. ഞാൻ മടങ്ങിപ്പോവുകയാണ്. നാളെ ഉച്ചയ്ക്കു കാണാം.''

ക്ഷീണംകൊണ്ട് ഉറങ്ങിപ്പോയി. മുറിയിൽ പാത്രങ്ങളുടെ ഒച്ചകേട്ട് ഉണർന്നു. നന്നായി വസ്ത്രധാരണം ചെയ്ത ഒരു യുവതി അടുത്തുവന്നു ഭക്തിപൂർവ്വം കാലുതൊട്ടു നെറുകയിൽവച്ചു നമസ്കാരം പറഞ്ഞു; ''സ്വാമിജി നമസ്കാർ, എന്നെ അറിയുകയില്ലേ? ഡെൽഹിയിലെ സൈക്കിക് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ അങ്ങയുടെ പേഴ്സണൽ അസിസ്റ്റന്റായിരുന്ന ശാന്തിസ്വരൂപിന്റെ മകളാണു ഞാൻ. അങ്ങ് വരുന്നതായി അച്ഛൻ എഴുതിയിരുന്നില്ല. എന്നിട്ടും ഞങ്ങൾക്ക് അങ്ങയെ സ്വീകരിക്കാൻ ഭാഗ്യമുണ്ടായി.''

നമ്മുടെ അറിവിന്റെ പിന്നിൽ മറഞ്ഞിരുന്നുകൊണ്ടു യാദൃച്ഛികതയെ സന്തോഷകരവും അർത്ഥപൂർണ്ണവുമാക്കുന്ന ആ മഹിമയ്ക്കു ഞാൻ മനസ്സിൽ നമസ്കാരങ്ങളർപ്പിച്ചു. കാന്ത (മിസസ് ലാൽ) തുടർന്നു: ''അങ്ങ് വരുന്നതായി ഇന്നലെ സന്ധ്യയ്ക്ക് സിംഗപ്പൂരിൽനിന്ന് എയർ ഇന്ത്യാ മാനേജർ ടെലക്സ് അയച്ചിരുന്നു. അങ്ങയോടു ചോദിക്കാതെ ഞങ്ങൾ ഇന്നു വൈകിട്ട് വെസ്റ്റ് ആസ്ട്രേലിയാ യൂണിവേഴ്സിറ്റിയിൽ അങ്ങേക്ക് ഒരു സ്വീകരണം ഏർപ്പെടുത്തിയിട്ടുണ്ട്. മുഷിവുണ്ടാവുകയില്ലല്ലോ.'' പെർത്തിലെ നടുറോഡുകളിൽ അലഞ്ഞുതിരിയേണ്ടിവരുമെന്നു വിചാരിച്ച എനിക്ക് സ്വീകരണമോ? ഇതെന്തദ്ഭുതം?

വൈകിട്ട് ലാൽ വന്ന് എന്നെ യൂണിവേഴ്സിറ്റിയിൽ കൊണ്ടുപോയി. ഇന്ത്യക്കാരും ആസ്ട്രേലിയക്കാരും ചേർന്ന് സാമാന്യം നല്ല ഒരു സദസ്സ്. യോഗത്തിൽ ആരുംതന്നെ എന്നെ അറിയുവാൻ ഇടയില്ലെന്നു ഞാൻ വിചാരിച്ചു. എന്നാൽ സദസ്യരിൽ ഒരാൾ മുന്നോട്ടുവന്ന് എന്നെ പരിചയപ്പെടുത്താൻ തുടങ്ങി. ആറേഴുവർഷങ്ങൾക്കു മുമ്പ് ഡെൽഹിയിൽനിന്നും നാഗ്പൂരിനുപോയ ഒരു ട്രെയിനിൽവച്ച് അദ്ദേഹം എന്നെ സന്ധിച്ചതും തർക്കശാസ്ത്രത്തെ സംബന്ധിച്ച് അന്നു ഞങ്ങൾ തീവണ്ടിയിൽവച്ച് രസകരമായ ഒരു ചർച്ച നടത്തിയതും അദ്ദേഹം അനുസ്മരിച്ചപ്പോൾ മാത്രമാണ് ഞാൻ ആ പഴയ കഥ ഓർത്തത്. ഡെൽഹി യൂണിവേഴ്സിറ്റിയിലെ ഫിലോസഫി പ്രൊഫസറായിരുന്ന ഡോക്ടർ എസ്. എസ്. ബാർലിംഗേ ആണ് ആ പ്രസംഗകൻ എന്നു ഞാൻ മനസ്സിലാക്കി. അത് അദ്ഭുതകരമായ ഒരു പുനഃസമാഗമം ആയിരുന്നു. പിന്നെ ഒരാഴ്ച, ഈശ്വരൻ, വിധി, യാദൃച്ഛികത, കർമ്മം, ഭൗതികവാദം എന്നിവയെ സംബന്ധിക്കുന്ന വളരെ കുലംകഷമായ ഒരു ചർച്ചയ്ക്ക് ഈ സമ്മേളനം വഴിവച്ചു.

സ്വീകരണയോഗത്തിൽ സംബന്ധിച്ച ലക്ഷ്മീഹോവാർഡ് എന്ന ആസ്ത്രേലിയൻസ്ത്രീ, ഡോക്ടർ ജിം കാവൻററി എന്ന മനഃശാസ്ത്രജ്ഞൻ, പെൻസർ എന്ന തിയോസഫിസ്റ്റ് ചിന്തകൻ എന്നിവർ പിന്നീട് എന്റെ ഉറ്റ സുഹൃത്തുക്കളായി. അവരുടെ ജീവിതത്തിലെ ഒട്ടേറെ തിരുത്തലുകൾക്കും, വളർച്ചകൾക്കും മൂല്യപുനരീക്ഷണത്തിനും എന്നെക്കൂടി അടുത്ത പങ്കാളിയാക്കിയത് ഓർമ്മിക്കുമ്പോൾ പെർത്ത് സന്ദർശനം അവരെ കണ്ടെത്താനായി അദൃശ്യകരങ്ങൾ ഒരുക്കിവച്ചതുപോലെ എനിക്കു തോന്നുന്നു.

ഈ ലോകത്തെക്കാൾ വലിയൊരു വേദം ഇല്ല. എല്ലാം വേദിപ്പിച്ചുതരുന്ന ഈ ലോകം തന്നെയാണ് യഥാർത്ഥത്തിലുള്ള വേദമെന്ന് ചട്ടമ്പിസ്വാമികൾ പറയുന്നു. ആ വേദത്തിന്റെ പൊരുൾ ഒന്നൊന്നായി വെളിവാക്കിത്തരുന്നത് തികച്ചും യാദൃച്ഛികമെന്നു തോന്നുന്ന വസ്തുതകളാണ്. ആ യാദൃച്ഛികത സംഭവിച്ചില്ലെങ്കിൽ നമ്മുടെ ജീവിതം ഒരിക്കലും ധന്യവും സമ്പന്നവുമാവുകയില്ല.

പെർത്ത് സന്ദർശനത്തിന്റെ രണ്ടാമത്തെ ദിവസം ലക്ഷ്മീഹോവാർഡ് എന്ന ആസ്ത്രേലിയൻ വനിത എന്നെ കൂട്ടിക്കൊണ്ടു കടൽക്കരയിൽപ്പോയി. ഞങ്ങൾ വെറുതെ മണലിലിരുന്നു കടൽ നോക്കിക്കൊണ്ടിരുന്നു. ഏറെ സമയം അങ്ങനെ ധ്യാനത്തിൽ ലയിച്ചിരുന്നതിനുശേഷം ആ സ്ത്രീ ഒരു നിർവൃതിയിൽ നിന്നും ഉണരുന്നതുപോലെ പറഞ്ഞു, ''സ്വാമിജി, ഇത് ഇൻഡ്യാ മഹാസമുദ്രമാണ്''. അതെന്നിൽ പ്രത്യേകമായ ഒരു ചേതോവികാരവും ഉണ്ടാക്കുന്നില്ലെന്നു കണ്ടപ്പോൾ അവർ തുടർന്നു, ''ഇൻഡ്യ എന്റെ അമ്മയാണ്. എന്റെ ആത്മാവിന്റെ സമാശ്വാസം, 'ഇൻഡ്യ' എന്ന രണ്ടു മാത്രകളിൽ ഒതുങ്ങിനിൽക്കുന്നു. എന്റെ പേരും സാരിയും ജപമാലയും സിന്ദൂരപ്പൊട്ടും കണ്ടിട്ടും സ്വാമിജി എന്നെ ഒരു ഹിന്ദുവായി സ്വീകരിച്ചിട്ടില്ലെന്നു എനിക്കു തോന്നുന്നു. അതിൽ എനിക്കു സങ്കടമുണ്ട്. എന്നെ സംബന്ധിച്ചിടത്തോളം ഹിന്ദുവെന്നു ഞാൻ പറയുന്നതു ഒരു ഭംഗിവാക്കല്ല. ഞാൻ ഹിന്ദുവാണെന്നുള്ള പരമാർത്ഥം കോടതിയിൽപ്പോയി കേസു പറഞ്ഞു നിയമപരമായിത്തന്നെ ഞാൻ സ്ഥാപിച്ചെടുത്തതാണ്.''

(തുടരും)



539 Jan 12 1986





എം. കൃഷ്ണൻ നായർ

# സാഹിത്യവാരഫലം

അന്തരിച്ചുപോയ ഈ. വി. ദാമോദരൻ മഹാപണ്ഡിതനും പുരുഷരത്നവുമായിരുന്നു. സംസ്കൃത കോളേജിൽ പ്രൊഫസറായിരുന്ന അദ്ദേഹത്തെ വിദ്യാർത്ഥികൾ എന്തെന്നില്ലാത്തവിധം സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്തു. നിഷ്കളങ്കതയുടെ ശാശ്വത പ്രതിരൂപമായ അദ്ദേഹത്തെ പറ്റിക്കാനും ആളുണ്ടായി; കിളിമാനൂർക്കാരനായ ഒരു ചെറുപ്പക്കാരൻ. ആയിരക്കണക്കിനു രൂപ അയാൾ തട്ടിക്കൊണ്ടുപോയിയെന്നാണ് ദാമോദരൻസാറുതന്നെ എന്നോടു പറഞ്ഞതു്. ഒരിക്കൽ പറക്കോട്ടു് ഒരു സമ്മേളനത്തിനു പോകാൻ ബാലരാമപ്പണിക്കർസ്സാറിനെ വിളിക്കാനായി ഞാൻ പേട്ടയിൽചെന്നു. സാറു് കാറിൽ കയറിയതേയുള്ളു. എവിടെ നിന്നാണെന്നു് അറിഞ്ഞില്ല, ഈ. വി സ്സാറിനെ പറ്റിച്ച ആ ചെറുപ്പക്കാരൻ ഓടിയെത്തി. 'ഞാനുംകൂടെ വരുന്നു.' എന്നു പറഞ്ഞുകൊണ്ടു് മുൻസീറ്റിൽ കേറിയിരുന്നു. ബാലരാമപ്പണിക്കർ എന്റെ കാതിൽപറഞ്ഞു: ''ഇന്നു നമുക്കു് ആപത്തുണ്ടാകും. ഇവൻ നല്ലവനല്ല. ഇവന്റെ ദൗർഭാഗ്യം നമ്മെയും ബാധിക്കും.'' കാറു് ഒരു പതിനഞ്ചു നാഴിക പോയിരിക്കും. എതിരേവന്ന ഒരു ലോറി വന്നു് ഇടിക്കാതിരിക്കാൻവേണ്ടി ഡ്രൈവർ വാഹനം വെട്ടിയൊഴിച്ചു. റോഡിന്റെ ഒരു വശത്തുള്ള കുഴിയിലേക്കു് കാറു് മറിഞ്ഞു. ചെറിയ മുറിവുകളോടു കൂടി ഞങ്ങൾ രക്ഷപ്പെട്ടു. ദാമോദരൻസ്സാറിനെ പറ്റിച്ച ചെറുപ്പക്കാരനു് ഒരു പോറൽപോലും പറ്റിയതുമില്ല. ബാലരാമപ്പണിക്കർസ്സാർ പറഞ്ഞു: ''കണ്ടോ ഞാൻ നേരത്തേ പറഞ്ഞതു ശരിയായില്ലേ?'' ദൗർഭാഗ്യം ചിലർ കൊണ്ടുനടക്കുന്നു. അതു് അവരെ ശല്യപ്പെടുത്തുകയില്ല. മറ്റുള്ളവരെ ഉപദ്രവിക്കും. വിമാനാപകടത്തിൽ 235 പേർ മരിച്ചുവെന്നു പത്രവാർത്ത. ഈ 235 പേരും തിന്മയാർന്നവരാണെന്നു കരുതരുതു്. അവരിൽ ഒരുത്തനായിരിക്കും തിന്മയുള്ളതു്. അവന്റെ ആ തിന്മ ബാക്കി 234 പേരിലും വന്നു വീഴുന്നു. തിന്മയുള്ളവൻ എങ്ങനെയോ രക്ഷപ്പെട്ടുവെന്നുംവരാം. ചിലപ്പോൾ അവനും മരിച്ചെന്നുവരാം. ഈ വിഷയത്തെക്കുറിച്ചു് മഹർഷി അരവിന്ദഘോഷിന്റെ ശിഷ്യൻ നളിനീകാന്തഗുപ്ത ഉപന്യസിച്ചിട്ടുണ്ടു്:

''നിങ്ങൾക്കു് ആന്തരജ്ഞാനവും അഭിവീക്ഷണവും അവശ്യശക്തിയും ഇല്ലെങ്കിൽ മറ്റുള്ളവരുടെ കർമ്മം നിങ്ങളിൽ വന്നു വീഴാനിടയുണ്ടു്. ഏതാണ്ടു് ഇരുണ്ട ''ഭ്രമണം'' ചുറ്റുമുള്ള ഒരുത്തനെ നിങ്ങൾക്കു കാണാനിടവന്നാൽ ഏതു വിധത്തിലെങ്കിലും അയാളെ ഒഴിവാക്കണം.''

വ്യക്തികളെസ്സംബന്ധിച്ച ഈ സത്യം പ്രസാധനങ്ങളെക്കുറിച്ചും സത്യമായിബ്ഭവിച്ചിരിക്കുന്ന കാലത്താണു് നമ്മൾ ജീവിക്കുന്നതു്. ദൗർഭാഗ്യംകൊണ്ടു നടക്കുന്ന ചില വാരികകൾ 'മന്ദാക്ഷമന്ദാക്ഷര'മായി പദവിന്യാസം നടത്തുന്ന ചില ഉത്കൃഷ്ടവാരികകളെ നശിപ്പിക്കുന്നു. സൂക്ഷിച്ചുനോക്കൂ. ഇരുണ്ട വലയം അവയ്ക്കു ചുറ്റുമുണ്ടു്. ഉപരിതലവീക്ഷണം ഒഴിവാക്കിയ ആന്തരതലവീക്ഷണം നടത്തേണ്ടിയിരിക്കുന്നു കേരളത്തിലെ വായനക്കാർ.

## മുഖാവരണം

മുഖാവരണം ധരിച്ചു നടക്കുന്നവർ ഇവിടെ ധാരാളമുണ്ടു്. കവിയായിരിക്കും, രാഷ്ട്രീയ നേതാവായിരിക്കും, സുഹൃത്തായിരിക്കും. മുഖാവരണം ധരിച്ചാണു് അവർ നമ്മുടെ മുൻപിലെത്തുക. ഞാൻ വീട്ടിൽച്ചെന്നു കയറിയാലുടൻ മുഖാവരണം എടുത്തുവയ്ക്കുന്ന ഒരു കവിയുണ്ടായിരുന്നു. ''വരൂ, വരൂ, ഇരിക്കൂ'' എന്നു മൊഴിയും. കാപ്പി കുടിക്കാതെ പോകരുതെന്നു നിർബ്ബന്ധിക്കും. പോകാനെഴുന്നേറ്റാൽ ''ഇരിക്കുന്നേ, എന്തൊരു തിടുക്കമാണിതു്'' എന്നു് പരിഭവം പറയും. പോയിക്കഴിഞ്ഞാൽ ''മെനക്കെടുത്താൻ വന്നുകയറി കാലത്തു്. ഇനി കമലമ്മയ്ക്കു് (ഭാര്യയുടെ പേരു്) ഇസ്ത്രിലി വേറെയുണ്ടാക്കണം'' എന്നു കാണുന്നവരോടെല്ലാം പരാതിയായി. ആ പരാതികേട്ട ഒരു മാന്യനാണു് ഇക്കാര്യം എന്നെ അറിയിച്ചതു്. പിന്നീടു് ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോയിട്ടേയില്ല. യൂജീൻ ഓനീലിന്റെ The Great God Brown എന്ന നാടകത്തിലെ ഒരു കഥാപാത്രം തന്റെ ''ആധ്യാത്മികവും കാവ്യാത്മകവുമായ'' മുഖത്തിൽ ആവരണം ചാർത്തിനിൽക്കുന്നതായി പ്രസ്താവമുണ്ടു്. കാലം കഴിയുമ്പോൾ ആ മുഖാവരണം ജീർണ്ണിക്കുന്നു. ഞാൻ പറഞ്ഞ കവിയുടെ മുഖം മാത്രമേ ജീർണ്ണിച്ചുള്ളു. മുഖാവരണം അദ്ദേഹം അന്തരിക്കുന്നതുവരെ ഒരു വ്യത്യാസവും കൂടാതെയിരുന്നു.

മുഖത്തിൽ ആവരണം വയ്ക്കുന്നതുപോലെ കഥയിൽ ആവരണം ചാർത്തുന്നതിൽ പ്രഗല്ഭനാണു് ദേശാഭിമാനി വാരികയിൽ ''ഉണ്ണികൾ'' എന്ന കഥയെഴുതിയ എം. സുധാകരൻ. ഒരുത്തൻ വേറൊരുത്തനെ കാറിൽ കയറ്റുന്നു. കുട്ടികളുടെ പുറത്തു് കാറു് കയറ്റി കൊല്ലുന്നു. ആ വേറൊരുത്തന്റെ കാമുകിയേയും കാറു് കയറ്റി കൊല്ലുന്നു. എത്ര ആലോചിച്ചിട്ടും ഇതിന്റെ 'ഗുട്ടൻസ്' പിടികിട്ടിയില്ല. വല്ല പ്രധാനമന്ത്രിയോ മന്ത്രിയോ മറ്റോ ആളുകളെ ഭരിച്ചു കൊല്ലുന്നു എന്നോ മറ്റോ ആണോ അദ്ദേഹം ഉദ്ദേശിച്ചതു്? ആവോ അറിയില്ല. പ്രതിപാദ്യവിഷയം ആവരണത്താൽ മറഞ്ഞിരിക്കുന്നു ഇക്കഥയിൽ. അലിഗറി രചിക്കാം, സിംബോളിക് കഥ എഴുതാം. അവയുടെയൊക്കെ അർത്ഥം മനസ്സിലാക്കത്തക്കവിധത്തിൽ ചില സൂചകപദങ്ങളെങ്കിലും അവയിൽ വയ്ക്കണം. സുധാകരനു് അതിലൊന്നുമല്ല

താൽപര്യം, മുഖാവരണം വച്ച് മനുഷ്യനെ കുഴപ്പത്തിൽ ചാടിക്കുന്നതിനാണ്.

* * *

ആർത്തവം നിന്ന ഒരു സ്ത്രീ സ്ത്രീത്വവിനാശത്തിൽ ദുഃഖിക്കുന്നതും പിന്നീട് രക്തസ്രാവമുണ്ടാകുമ്പോൾ നഷ്ടപ്പെട്ട സ്ത്രീത്വം വീണ്ടുകിട്ടിയെന്നു കരുതി ആഹ്ലാദിക്കുന്നതും ടോമാസ് മാൻ എഴുതിയ The Black Swan എന്ന നോവലിൽ വർണ്ണിച്ചിരിക്കുന്നു. അവരുടെ രക്തസ്രാവം യഥാർത്ഥത്തിൽ ക്യാൻസറിന്റേതായിരുന്നു. ശസ്ത്രക്രിയയ്ക്കു വിധേയയായ അവർ മരിക്കുമ്പോൾ നോവൽ അവസാനിക്കുകയാണ്. ഈ സ്ത്രീ രോഗാർത്തമായ യൂറോപ്പാണ്. അനുവാചകനു് അതു് മനസ്സിലാകത്തക്കവിധത്തിൽ നോവലിസ്റ്റ് കൃതിയിൽ പലയിടത്തും സൂചകപദങ്ങൾ നിവേശിപ്പിച്ചിരിക്കുന്നു. അലിഗറിയും മററും രചിക്കുന്ന നമ്മുടെ എഴുത്തുകാർ ഇത്തരം കൃതികൾ വായിച്ചിരിക്കുന്നതു നന്ന്.

## ''ശ്രേയഃ പ്രതിബധ്നാതി''

പമ്പാ ദേവസ്വംബോർഡ് കോളേജിൽ ഒരു സമ്മേളനത്തിനു പോയിരുന്നു ഏതാനും മാസങ്ങൾക്കു മുൻപ്. മീററിങ് തുടങ്ങാറായി. സദസ്സിൽനിന്ന് ഒരദ്ധ്യാപിക എഴുന്നേററുവന്ന് എന്റെ കാലുതൊട്ടു കണ്ണിൽവച്ചു. തെല്ലുനേരത്തേക്ക് ഒരമ്പരപ്പ് എനിക്കുണ്ടായി. ആരാണ് ആ യുവതിയെന്നു ഞാൻ നോക്കി. പണ്ട് ഞാൻ യൂണിവേഴ്സിററി കോളേജിൽ എം. എ. ക്ലാസ്സിൽ പഠിപ്പിച്ച കുട്ടിയാണ് അവർ. ഗുരുനാഥനോട് ആ അദ്ധ്യാപിക കാണിച്ച ഭക്തി കണ്ട് എന്റെ നേത്രങ്ങൾ ആർദ്രങ്ങളായ്.

ഇന്നുകാലത്തു് (21-12-85) പണ്ട് സംസ്കൃതകോളേജിൽ ഞാൻ പഠിപ്പിച്ച ഒരാൾ വീട്ടിൽ വന്നു. കൈയിൽ എനിക്കു തരാൻ രണ്ടു പുസ്തകങ്ങൾ. 'മൃച്ഛകടികവും മുദ്രാരാക്ഷസവും'. ''എന്തുചെയ്യുന്നു ഇപ്പോൾ?'' എന്നു ഞാൻ ചോദിച്ചു. ''ഞാൻ...കോളേജിൽ ഫസ്റ്റ്ഗ്രേഡ് പ്രൊഫസറാണ്. സാറിനെ എനിക്കു മറക്കാനാവില്ല. ഇവിടെനിന്ന് ഇരുപത്തഞ്ചു നാഴിക അകലെയാണ് ഞാൻ താമസം. ക്രിസ്മസ് വെക്കേഷനല്ലേ. ഞാൻ വീട്ടിലുണ്ടായിരിക്കും. കാറയച്ചുതരാം. സാറ് വീട്ടിൽ വന്നേതീരൂ. ശിഷ്യസ്നേഹപരതന്ത്രനായ ഞാൻ ആഹ്ലാദബാഷ്പം പൊഴിച്ചു.

'സായാഹ്നം. ഞാൻ താമസിക്കുന്ന വീട്ടിനു അല്പമകലെയായി വേറൊരു ശിഷ്യൻ താമസിക്കുന്നുണ്ട്. അദ്ദേഹത്തെ കണ്ടിട്ട് കുറഞ്ഞതു പത്തുവർഷമാകും. കണ്ടുകളയാമെന്നു വിചാരിച്ച് നടന്നു. ശിഷ്യനെ തേവലക്കര ദാമോദരൻ പിള്ള എന്നു വിളിക്കാം. എന്റെ ക്ലാസ്സിലെ പ്രഗത്ഭനായ വിദ്യാർത്ഥിയായിരുന്നു അദ്ദേഹം. പുച്ഛഭാവത്തോടെ ക്ലാസ്സിലിരിക്കുമെങ്കിലും കോമ്പൊസിഷനും തർജ്ജമയും മററും ഒന്നാന്തരമായി എഴുതും. ഒരു കോളേജിന്റെ അദ്ധ്യക്ഷനായിരുന്നു അദ്ദേഹം. സായിബാബ ഭക്തനുമാണ്. ഞാൻ അദ്ദേഹത്തിന്റെ വീട്ടുനടയിൽച്ചെന്നു് ''...ഇവിടെയുണ്ടോ?'' എന്നു തിരക്കി. അദ്ദേഹം അതു കേട്ടു ചാടിയിറങ്ങിവരുമെന്നും ഗുരുനാഥനായ എന്നെ കൈക്കുപിടിച്ച് അകത്തേക്കു കൊണ്ടുപോകുമെന്നുമാണ് ഞാൻ വിചാരിച്ചതു്. തേവലക്കര ഇറങ്ങി വന്നു. ''ങ്ഹാ കൃഷ്ണൻനായർ സാറ്! എല്ലാവരും സിനിമകാണുകയാണ്. 'സ്നാപക യോഹന്നാൻ' ഇപ്പോൾ വീട്ടിനകത്തേക്കു പോകാൻ വയ്യ.'' എന്നു പറഞ്ഞു: ഞാൻ മറുപടി നൽകി: ''എന്നാൽ ഞാൻ തിരിച്ചുപോകാം.'' അപ്പോഴേക്കും രണ്ടാമത്തെനിലയിൽ ടെലിഫോൺ മണിനാദം. അദ്ദേഹം ഓടിക്കയറി സംസാരംകഴിഞ്ഞു തിരിച്ചെത്തി. എന്നിട്ടു ചോദിച്ചു: ''വീട്ടിൽ ടെലിഫോണുണ്ടോ?'' സമയത്തിനു പണം കൊടുക്കാത്തതുകൊണ്ടു ഡിപ്പാർട്ട്മെൻറ് അതിളക്കിക്കൊണ്ടുപോയി എന്ന അർത്ഥത്തിൽ ''ഡിസ്കണക്റ്ററഡ് ആയി ടെലിഫോൺ'' എന്നു ഞാൻ പറഞ്ഞു. ''കളർ ടെലിവിഷനുണ്ടോ'' എന്നു ശിഷ്യന്റെ ചോദ്യം. ''ടെലിവിഷനേയില്ല'' എന്നു മറുപടി. ''ഏതു വീട്ടിൽ താമസിക്കുന്നു?'' എന്നു ചോദ്യം. ഞാൻ വീട് ഏതാണെന്നു പറഞ്ഞു. ''ഓ, ആ കൊച്ചു വീടോ അതെനിക്കറിയാം'' എന്നു കൊട്ടാരംപോലുള്ള തന്റെ വേശ്മം നോക്കി ഉദീരണം. വീണ്ടും ടെലിഫോൺ ബെല്ല്. ''എനിക്കിപ്പോൾ ആയിരം രൂപ ശമ്പളമുണ്ട്. കൂടെ പെൻഷനും'' എന്നു പറഞ്ഞിട്ട് അദ്ദേഹം കോണിപ്പടികൾ കയറി. ആ ശിഷ്യൻ അങ്ങനെ സോപാനശ്രേണിയിൽ ഉത്പ്ലവനം നടത്തുമ്പോൾ ഞാൻ അക്ഷരാർത്ഥത്തിൽ അവിടെനിന്ന് ഓടി. എന്റെ കണ്ണീരൊഴുകി. അതു മുകളിൽപ്പറഞ്ഞ ആഹ്ലാദബാഷ്പമായിരുന്നില്ല. ദുഃഖത്തിന്റെ കണ്ണീരായിരുന്നു. അപമാനനത്താൽ ഉണ്ടായ ദുഃഖത്തിന്റെ കണ്ണീര്.

ലോകമിങ്ങനെയാണ്. നല്ല ആളുകൾ നമ്മെ ബഹുമാനിക്കും. ഖലന്മാർ ചവിട്ടും. ഒന്നിലും ആഹ്ലാദിക്കരുത്, ദുഃഖിക്കയുമരുത്—ഈ തത്ത്വം എനിക്കറിയാം. എങ്കിലും ഞാൻ ആദ്യം ആഹ്ലാദിക്കുകയും പിന്നീട് കരയുകയും ചെയ്തു. എന്റെ ചൂടാർന്ന കണ്ണീർ വീണതു് ഭൂമിയിലല്ല. പൂജ്യപൂജാവ്യതിക്രമം നടത്തിയ ആ ശിഷ്യന്റെ തലയിലാണ്. ഇതിന്റെ വേറൊരു വശം കാണണമെന്നുണ്ടോ? എങ്കിൽ ചന്ദ്രിക വാരികയിൽ വി. എ. എ. അസീസ് എഴുതിയ ''ആരാണു നമ്മുടെ ശത്രുക്കൾ'' എന്ന ലേഖനം വായിച്ചാലും.

> “ലോകമിങ്ങനെയാണ്. നല്ല ആളുകൾ നമ്മെ ബഹുമാനിക്കും. ഖലന്മാർ ചവിട്ടും. ഒന്നിലും ആഹ്ലാദിക്കരുത്. ദുഃഖിക്കയുമരുത്–ഈ തത്ത്വം എനിക്കറിയാം. എങ്കിലും ഞാൻ ആദ്യം ആഹ്ലാദിക്കുകയും പിന്നീട് കരയുകയും ചെയ്തു. എന്റെ ചൂടാർന്ന കണ്ണീർ വീണതു് ഭൂമിയിലല്ല. പൂജ്യ പൂജാവ്യതിക്രമം നടത്തിയ ആ ശിഷ്യന്റെ തലയിലാണ്. ”

## പെയിൻറും പെയിൻറില്ലായ്മയും

ഒരുത്തൻ പ്രതിഭാശാലിയായിരുന്നാലേ മറെറാരു പ്രതിഭാശാലിയോടു സംസാരിക്കാൻ കഴിയൂ എന്നില്ലല്ലോ. അങ്ങനെയാണെങ്കിൽ ജി. ശങ്കരക്കുറുപ്പ് എന്റെ വീട്ടിൽ പലതവണ വരുമായിരുന്നില്ല. ചങ്ങമ്പുഴയുടെ ലോഡ്ജിൽ ഞാൻ പലതവണ ചെന്നുകയറുമായിരുന്നില്ല. പി. കുഞ്ഞിരാമൻനായർ എന്റെ വീട്ടിൽ വരുമായിരുന്നില്ല. പ്രതിഭയില്ലാതെ എനിക്കു പ്രതിഭാശാലികളെ തിരിച്ചറിയാം. താഴെച്ചേർക്കുന്ന വരികൾ വായിക്കൂ. ഒളപ്പമണ്ണ മാതൃഭൂമി

ആഴ്ചപ്പതിപ്പിലെഴുതിയ 'കാഫലം' എന്ന കാവ്യത്തിലെ ആ വരികളുടെ പിറകിൽ പ്രതിഭയുടെ പ്രസരമുണ്ടെന്ന് ആരും സമ്മതിക്കും.

ഓരോവഴിക്കു പിരിഞ്ഞുപോയ് കുട്ടികൾ·

ഭാര്യയും ഞാനും തനിച്ചു വീട്ടിൽ!
നിശ്ശബ്ദമുൺതളം പൂമുഖം: ഒക്കെയും
വെച്ചതു വെച്ചതുപോലിരുന്നു.
താമ്പാളംമോറി വെയ്ക്കുന്നതിന്നെന്തിനു
സാമ്പാറു വെയ്ക്കുന്നതെന്തിനമ്മേ?
തട്ടിത്തകർക്കലും തർക്കവുമല്ലിയെൻ
മക്കളേ, ജീവിതത്തിൻെറ ശബ്ദം?
നിങ്ങൾ വഴക്കടിക്കുമ്പൊഴുമമ്മയ്ക്കു
മങ്ങാത്തതല്ലോ മുഖപ്രസാദം:
നന്നായിട്ടില്ലെന്നു തട്ടിയാലും മക്ക—
ളുണ്ണുന്നതമ്മമാർ നോക്കി നൽപ്പൂ!

ആൺമക്കൾ അന്യസ്ഥലങ്ങളിൽ. അല്ലെങ്കിൽ പലരും മരിച്ചു. പെൺമക്കൾ ഭർത്താക്കന്മാരുടെ വീടുകളിൽ. അവർ വല്ലപ്പോഴും തിരിഞ്ഞു നോക്കിയാലായി അത്രമാത്രം. അവരുടെ അച്ഛനും അമ്മയും ഒററയ്ക്ക് ഒരു വീട്ടിൽ. അവർക്ക് ഏകാന്തതയുടെ ദുഃഖം. മോഹഭംഗത്തിൻെറ ദുഃഖം. ആരുമില്ലല്ലോ എന്ന ചിന്ത ജനിപ്പിക്കുന്ന ദുഃഖം. ഇതാണ് ഈ ലോകത്തുവച്ച് ഏററവും വലിയ ദുഃഖമെന്ന് എനിക്കു തോന്നുന്നു. അതിനെ ഒളപ്പമണ്ണ എത്ര ഹൃദയസ്പർശകമായ വിധത്തിൽ സ്ഫുടീകരിക്കുന്നുവെന്നു നോക്കുക. ഈ കാവ്യത്തിൻെറ ബാക്കി ഭാഗങ്ങൾ വിരസമാണ് അല്ലെങ്കിൽ ഗദ്യാത്മകമാണ്. വർക്ക് ഷോപ്പിൻെറ അടുത്തുകൂടെ പോകുമ്പോൾ ചില ഭാഗങ്ങളിൽ ചായമിളകി പാണ്ടു പിടിച്ചതുപോലെ അംബാസിഡർ കാറുകൾ കിടക്കുന്നതു കണ്ടിട്ടില്ലേ? അതുപോലെ പെയിൻറ് ഇളകിപ്പോയ ഭാഗങ്ങളാണിവ. കാറിൻെറ ചായം മുഴുവനും ചുരണ്ടിക്കളഞ്ഞാൽ അക്കാഴ്ച ജുഗുപ്സാവഹമല്ല. പുതുതായി ചായം സ്പ്രേ ചെയ്താൽ നയനാനന്ദകരം. പക്ഷേ ചില ഭാഗങ്ങളിലെ ല്യൂക്കോഡേർമ—ശ്വേത കുഷ്ഠം—ഓക്കാനമുണ്ടാക്കും. കാവ്യത്തിനു ല്യൂക്കോഡേർമ വരാതിരിക്കാൻ ഒളപ്പമണ്ണ ശ്രദ്ധിച്ചാൽ കൊള്ളാം.

## മനുഷ്യപ്രേമാത്മകത്വം

മലയാളനാടുവാരികയിൽ ഈ പംക്തി എഴുതിക്കൊണ്ടിരുന്നകാലത്ത് മധുരയിൽനിന്ന് എനിക്ക് ഒരു തമിഴൻെറ കത്തുവന്നു; അദ്ദേഹം മലയാളം പഠിച്ചുവെന്നും സാഹിത്യവാരഫലം പതിവായി വായിക്കുന്നുവെന്നും. ഏതാനുംമാസം കഴിഞ്ഞപ്പോൾ അദ്ദേഹം എന്നെ കാണാൻ വന്നു. ഇംഗ്ലീഷിലാണ് ആ സഹൃദയൻ സംസാരിച്ചത്.

അദ്ദേഹം: Your column is very popular. But allow me to say that your ideas about human beings are not correct. They have a downward tendency; brutish.
(നിങ്ങളുടെ പംക്തിക്കു ജനസമ്മതിയുണ്ട്. പക്ഷേ, മനുഷ്യരെക്കുറിച്ചു നിങ്ങൾക്കുള്ള ആശയങ്ങൾക്ക് അധഃപതനോന്മുഖമായ പ്രവണതയുണ്ട്. മൃഗീയം). അദ്ദേഹം അതിഥി ആയതുകൊണ്ട് ഞാൻ ചിരിച്ചതേയുള്ളു. അതിഥി അല്ലായിരുന്നെങ്കിൽ നരഭോജികളാണ് മനുഷ്യർ എന്നു ഞാൻ മറുപടി പറയുമായിരുന്നു. ഈ ക്രവ്യാശിത്വത്തെ ഇമേജുകളിലൂടെ ആവിഷ്കരിക്കുന്ന ഒരു കഥയുണ്ട് കലാകൗമുദിയിൽ. ഇ. വി. ശ്രീധരൻെറ 'ഹ്യൂമൻസ്റേററി.' മനുഷ്യത്വത്തെ സ്പർശിക്കുന്ന കഥയെഴുതാൻ ശ്രമിക്കുന്ന കഥാകാരൻ തൻെറ ചുററും നോക്കുമ്പോൾ മനുഷ്യത്വശൂന്യങ്ങളായ കഥകളേ കാണുന്നുള്ളു. അവയെ ഓരോന്നായി അദ്ദേഹം എടുത്തുവയ്ക്കുന്നു. എല്ലാക്കഥകളെയും കൂട്ടിയിണക്കുന്ന ഒരു രജതതന്തുവുണ്ട്. കലാത്മകതയുടെ തന്തുവാണത്. സാധാരണമായി കാണാത്ത ഒരു ടെക്നിക്കാണ് കഥാരചനയിൽ കഥാകാരൻ അംഗീകരിച്ചിരിക്കുന്നത്. അതു വിജയം പ്രാപിച്ചിട്ടുണ്ട്.

## നിർവ്വചനങ്ങൾ

പദ്മാസുബ്രഹ്മണ്യം: രാഷ്ട്രാന്തരീയ പ്രശസ്തിയാർജ്ജിച്ച നർത്തകി. പക്ഷേ, എന്നെസ്സംബന്ധിച്ചിടത്തോളം മുഖത്തെ മാംസപേശികളുടെ വക്രീകരണംമാത്രം നടത്തുന്ന സ്ത്രീ. ശാലീനതയില്ല, ശരീരത്തിനു ഭംഗിയില്ല. നൃത്തമല്ല അവർ ചെയ്യുന്നത് (?) ടേതു്. വേറെ എന്തോ ആണ്.

പത്മാസുബ്രഹ്മണ്യം



കുന്നക്കുടി വൈദ്യനാഥൻ: കമ്പികൾ സ്പന്ദിപ്പിച്ച് മനുഷ്യരെ ഗന്ധർവ്വലോകത്തേക്ക് ഉയർത്തുന്ന മഹാമാന്ത്രികൻ. അടുത്ത ജന്മത്തിലെങ്കിലും എനിക്ക് അദ്ദേഹമായി ജനിക്കാൻ കഴിഞ്ഞെങ്കിൽ.

കലാലയങ്ങളിലെ മ്യൂസിക് അദ്ധ്യാപികമാരും പ്രക്ഷേപണകേന്ദ്രങ്ങളിലെ 'നിലയ' വിദ്വാന്മാരും:— നിർവ്വചനമില്ല. Modesty forbids.

തിരുവനന്തപുരം:— മഴപെയ്താൽ വെള്ളം വാർന്നൊഴുകിപ്പോകുന്ന ശുചിത്വമാർന്ന പട്ടണം. കറപ്ഷൻെറ ഇരിപ്പിടം. അപവാദവ്യവസായമാണ് ഇവിടത്തെ മുഖ്യ വ്യവസായം.

ഹെർണിയ:— സ്നേഹംകൊണ്ട് ഭർത്താവ് ഭാര്യയെ പൊക്കിയെടുക്കുമ്പോൾ അയാൾക്കു പെട്ടെന്നുണ്ടാകുന്ന ഒരു രോഗം [പണ്ട് ചിററൂര് ഒരു മുൻസിഫ് പ്രേമാതിരേകത്തോടെ ഭാര്യയെ എടുത്ത് ഉയർത്തി. അയ്യോ എന്ന വിളിയോടെ അദ്ദേഹം താഴെയിരുന്നു. നോക്കിയപ്പോൾ അടിവയററിലെ മാംസപേശികൾ പൊട്ടി കുടലുതാഴത്തേക്ക് ഇറങ്ങിയിരിക്കുന്നു. അതുതന്നെയാണ് ഹെർണിയ]

## ഞങ്ങളെന്തുപിഴച്ചു

കഥാരചനയെക്കുറിച്ച് ഒന്നും അറിയാൻ പാടില്ലാത്ത ഒരാളുണ്ടെങ്കിൽ ആ ആള് ദേവസ്സി ചിററമ്മലാണ്. അദ്ദേഹത്തിന് രചനയുടെ രഹസ്യം അറിയാൻ താൽപര്യമില്ലെന്നു കരുതിക്കൂടാ. താല്പര്യമുണ്ടായാലും അദ്ദേഹത്തിന് ഇത്രമാത്രമേകഴിയൂ. ഇപ്പോൾ എന്നെസ്സംബന്ധിച്ച് ഒരുവിദ്യാർത്ഥി പറഞ്ഞ കാര്യമാണ്. എൻെറ ഓർമ്മയിലെത്തുന്നത്. സെക്രട്ടേറിയററിൽ ജോലി നോക്കിയിരുന്ന എനിക്കു യൂണിവേഴ്സിററികോളേജിൽ ജോലികിട്ടി. വിറച്ചു വിറച്ചു ക്ലാസ്സിൽക്കയറി. ഒരു വാക്യം പോലും ശരിയായി പറയാൻ കഴിഞ്ഞില്ല. കുട്ടികൾ കൂവി, ഡസ്കിലടിച്ചു. ആദ്യത്തെക്ലാസ്സിലെ അനുഭവം അതായതുകൊണ്ടു പിന്നീടുള്ള എല്ലാ ക്ലാസ്സുകളിലും അതുതന്നെയായിരുന്നു അനുഭവം. അപ്പോൾ പ്രൊഫസറായിരുന്ന ഡോക്ടർ ഗോദവർമ്മ കുട്ടികളോടു പറഞ്ഞു: ''അയാൾ ഇത്രയുംകാലം ക്ലാർക്കായിരുന്നു. പരിചയമില്ല പഠിപ്പിക്കലിൽ. നിങ്ങൾക്കു ക്ഷമിച്ചിരുന്നുകൂടേ. ശരിയാവുമോ എന്നു നോക്കരുതോ''. ഇതുകേട്ട് ഒരു വിദ്യാർത്ഥി തികച്ചും ന്യായമായി ത്തന്നെ ചോദിച്ചു: ''പുതിയ സാറിന് ഒന്നും അറിഞ്ഞുകൂടെങ്കിൽ ഞങ്ങളെന്തുപിഴച്ചു? ആ മനുഷ്യന് വേറെ ഏതെങ്കിലും ജോലിക്കു പൊയ്ക്കൂടേ?'' ''ദേവസ്സിചിററമ്മലിന് ഇങ്ങനെ എഴുതാനേ കഴിയുകയുള്ളുവെങ്കിൽ അദ്ദേഹത്തിന് ഇതവസാനിപ്പിച്ചുകൂടേ?''എന്ന് സഹൃദയൻ ചോദിച്ചാൽ ആ ചോദ്യത്തിൽ തെററുണ്ടെന്നു പറയാൻ മേല.

...ിവേണമെന്ന അപേക്ഷയുള്ള അനിതിയുടെ കത്തും കുറെ പണവും പോക്കറ്റിലിട്ടുകൊണ്ട് തീവണ്ടിയാത്ര നടത്തുന്ന ഒരുത്തന്റെ പോക്കറ്റടിക്കുന്നു ഒരു സുന്ദരി. പിന്നീട് അവൾ ഒരു സാരി വാങ്ങിക്കൊണ്ടുവന്ന് അയാൾക്കു കൊടുക്കുന്നു. ഇതാണ് ദേവസ്സിചിറമ്മൽ കുങ്കുമം വാരികയിലെഴുതിയ 'നന്മനിറഞ്ഞവളേ സ്വസ്തി' എന്ന ചെറുകഥയുടെ ഇതിവൃത്തം. വിവരമില്ലാത്തവരെ മാത്രം രസിപ്പിക്കാൻപോന്ന സാഹസിക്യമാണിത്. സാഹിത്യമെന്ന പീരങ്കിയിൽനിന്ന് സഹൃദയനെ വെടിവച്ചു ചാടിച്ച് അനേകം നാഴിക ദൂരെക്കൊണ്ടിടുന്ന ഈ പ്രക്രിയ തികച്ചും ഗർഹണീയമത്രേ.

## താരതമ്യവിവേചനം

എന്റെ വീട്ടിലെ പുഷ്പഭാജനത്തിലെ പൂക്കളുടെ സംവിധാനം ഭംഗിയുള്ളതല്ലെന്നു നിങ്ങൾക്കു തോന്നുന്നത് നിങ്ങളുടെ വീട്ടിലെ പുഷ്പഭാജനത്തിലെ പൂക്കളുടെ സംവിധാനം ഭംഗിയാർന്നതിനാലാണ്. താരതമ്യ വിവേചനമില്ലാതെ ഈസ്തെറ്റിക്സിൽ മൂല്യനിർണ്ണയം സാദ്ധ്യമല്ല. സാഹിത്യം ഒന്നേയുള്ളു. സായ്പിന് ഒരു സാഹിത്യം ഭാരതീയനു വേറെ സാഹിത്യം എന്ന വിഭജനം സാദ്ധ്യമല്ല. വ്യാസഭാരതത്തെ അതിശയിച്ച ഒരു കൃതിയും പടിഞ്ഞാറ് ഇന്നുവരെ ഉണ്ടായിട്ടില്ല. ഷേക്സ്പിയറിന്റെ ഹാംലറ്റ്, മാക്ബത്ത്, കിങ്ലീയർ ഇവയെ അതിശയിച്ച ഒരു നാടകവും കിഴക്കൻ ദിക്കിൽ ആവിർഭവിച്ചിട്ടില്ല ഇന്നുവരെ. നമ്മുടെ കഥാസാഹിത്യം (നോവലുൾപ്പെടെ) കൗമാരാവസ്ഥയിലാണ്. അതിന് ഒരിക്കലും പടിഞ്ഞാറൻ കഥാസാഹിത്യത്തെ സമീപിക്കാൻ സാധിച്ചിട്ടില്ല. ഒരുകാലത്ത് അതു് പടിഞ്ഞാറൻ സാഹിത്യത്തിനു സദൃശമാകും; അതിനെ അതിശയിക്കുകയും ചെയ്യും. പക്ഷേ, ഇപ്പോൾ അതു ക്ഷുദ്രമാണ്. കവിതയുടെ കാര്യത്തിൽ അതല്ല സ്ഥിതി. എഴുത്തച്ഛൻ, കുമാരനാശാൻ, വള്ളത്തോൾ, ചങ്ങമ്പുഴ ഇവരൊക്കെ ഏതു പടിഞ്ഞാറൻ കവിയോടും കിടപിടിക്കും. അതുകൊണ്ടാണ് കുമാരനാശാന്റെ 'നളിനി' ലോങ്ഫെലോയുടെ ഇവാൻജലീനെക്കാൾ ഉത്കൃഷ്ടമാണെന്നു കരുതുന്നത്. ചങ്ങമ്പുഴയുടെ ഏതു കാവ്യവും പോൾ വെർലേന്റെ ഏതു കാവ്യത്തെക്കാളും മേന്മയേറിയതായി പരിഗണിക്കുന്നത്. കഥാസാഹിത്യത്തിന്റെ സ്ഥിതി അതല്ല. റ്റോമാസ് മാൻ ഇരുപത്തഞ്ചാമത്തെ വയസ്സിലെഴുതിയ 'ബുഡൻബ്രൂക്ക്സ്'' എന്ന നോവലിനു സദൃശമായി ഒരു നോവൽ നമുക്കില്ല. എന്തിനു പടിഞ്ഞാറോട്ടു പോകുന്നു. 'ആരോഗ്യനികേതനം' എന്ന ഭാരതീയ നോവലിനു തുല്യമായി നമുക്ക് ഒരു നോവലുണ്ടോ? അതെല്ലാം പോകട്ടെ. അമേരിക്കയിലെ കാഴ്സൻ മക്കല്ലേഴ്സ് എഴുതിയ The Sojourner എന്നൊരു കഥയുണ്ട്. അതിന്റെ നിരതിശയ സൗന്ദര്യം കണ്ട് അദ്ഭുതസ്തബ്ധനായി നടക്കുകയായിരുന്നു ഞാൻ. ആരോടും അതിനെക്കുറിച്ചു ഞാൻ പറഞ്ഞില്ല. രണ്ടു ദിവസം മുൻപ് ഡോക്ടർ വി. രാജകൃഷ്ണനെ റോഡിൽ വച്ചു കണ്ടപ്പോൾ അദ്ദേഹം എന്നോടു ചോദിച്ചു: ''The Sojourner എന്ന കഥ വായിച്ചിട്ടുണ്ടോ? ഇല്ലെങ്കിൽ വായിക്കണം. അതിനെക്കാൾ മനോഹരമായ ഒരു ചെറുകഥ മലയാളത്തിലുണ്ടോ?'' ഞാനതു കേട്ട് ആഹ്ലാദിച്ചു. ഞാൻ മനസ്സിൽ സൂക്ഷിച്ചിരുന്ന ഒരു കാര്യം വേറൊരാൾ അതേ രീതിയിൽ പറയുന്നു. പ്രിയപ്പെട്ട വായനക്കാരേ The Sojourner വായിക്കു. അതിനെക്കാൾ ചേതോഹരമായ ഒരു കഥ മലയാളത്തിലുണ്ടെങ്കിൽ അതു ചൂണ്ടിക്കാണിക്കു. ഞാൻ എഴുത്തു നിറുത്താം. ഇതൊക്കെ തോപ്പിൽ ഭാസിക്കു മനസ്സിലാവില്ല. അദ്ദേഹം എന്റെ നേർക്ക് ഉപാലംഭം ചൊരിയുന്നു, എന്നെ അധിക്ഷേപിക്കുന്നു. തകഴിയുടെ 'കയർ' ഞാൻ മുഴുവനും ശ്രദ്ധിച്ചു വായിച്ചുവെന്ന് അസന്ദിഗ്ദ്ധമായി പറഞ്ഞിട്ടും വായിച്ചില്ലെന്നു പ്രഖ്യാപിക്കുന്നു. ഉറങ്ങുന്നവനെ വിളിച്ചുണർത്താം; ഉറക്കം നടിക്കുന്നവനെ വിളിച്ചുണർത്തുന്നതു് എങ്ങനെ? (തോപ്പിൽ ഭാസിയുടെ ലേഖനം കുങ്കുമത്തിൽ)



റ്റോമാസ് മാൻ

## പലരും പലതും

(1) വയറ്റുവേദന സഹിക്കാനാവാതെ ഒരുത്തൻ ഡോക്ടർ കല്യാണിക്കുട്ടിയുടെ വീട്ടിൽ ചെല്ലുന്നു. അവൾ പിഎച്ച്. ഡിക്കാരിയാണ്. പിന്നീട് ഡോക്ടർ ശ്രീലേക്ഷ്മിയുടെ വീട്ടിലെത്തി. അവൾ പാട്ടുകാരിയാണ്. ഡോക്ടർ എബ്രഹാം തോമസിനെ സമീപിച്ചു, അതിനുശേഷം. അയാൾ മനഃശാസ്ത്രജ്ഞനത്രേ. ഇതാണ് ബിന്ദു തുറവൂർ കുമാരി വാരികയിലെഴുതിയ 'പാവം മനുഷ്യൻ'' എന്ന കഥയുടെ സാരം. അടുത്തകാലത്ത് തിരുവനന്തപുരത്തു സർക്കസ്സ് വന്നപ്പോൾ കാണാൻപോയി. ഭയങ്കരനായ ഒരു കരടിയെ സർക്കസ്സുകാരൻ കൊണ്ടുനടന്ന് ആളുകളെ സലാം ചെയ്യിക്കുന്നതു കണ്ടു. കരടിക്കു സദൃശകളായ ഭാര്യമാർ ഭർത്താക്കന്മാരെ 'സൊസൈറ്റി'യിൽ കൊണ്ടുനടന്ന് അവർക്കിഷ്ടമുള്ളവരെ സലാം ചെയ്യിക്കുന്നതു് ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്. ബിന്ദു തുറവൂരിനെ സാഹിത്യമെന്ന പെൺകരടി കൊണ്ടുനടക്കാൻ തുടങ്ങിയിട്ട് കാലമേറെയായി. അദ്ദേഹം എന്നാണാവോ ആ ബന്ധനം വിടർത്തുന്നതു്? 'ദ സൂണർ ദ ബെറ്റർ.'

(2) ഇന്നലെ...എന്ന സ്ഥലത്തുനിന്നു ശാസ്തമംഗലത്തേക്കു നടക്കുകയായിരുന്നു ഞാൻ. എനിക്കെതിരേവന്ന കുറെ സ്കൂൾക്കുട്ടികൾ ഒരു വീട്ടിലേക്കു നോക്കി പൊട്ടിച്ചിരിക്കുന്നു. ''മംഗളം പത്രമാണെടേ ഞാനീ പേജ് കണ്ടതാണ്'' എന്ന് ഒരു പയ്യൻ പറഞ്ഞു. ഞാൻ തിരിഞ്ഞു് ആ വീട്ടിലേക്കുനോക്കി ഒരു








സ്ത്രീയുടെ ഒക്കത്തു് ഒരു കുഞ്ഞു്. ഉറക്കെ കരയുന്ന അതിനെ ആശ്വസിപ്പിക്കാനായി അവർ തോളു് പൊക്കുകയും താഴ്ത്തുകയും ചെയ്യുന്നു. അതിന്റെ ഫലമായി ശരീരമാകെ കുലുങ്ങുന്നു. അതേ സമയം വലതു കൈയിലെ വാരിക വായിക്കുന്നുമുണ്ടു്. വായിച്ചുകൊണ്ടു്, ശരീരം കുലുക്കിക്കൊണ്ടു് അവർ നിന്ന കാഴ്ച 'റിഡിക്കുലസ്' ആയിരുന്നു. വാരിക പയ്യൻ പറഞ്ഞതുതന്നെയാണോ എന്ന കാര്യം എനിക്കു ഗ്രഹിക്കാൻ കഴിഞ്ഞില്ല. ബുദ്ധിശൂന്യതയെ വിളിച്ചോതുന്ന 'അപ്പമാസ്റ്റർ' എന്നൊരു കഥ മംഗളം വാരികയിലുണ്ടു്. (കെ. ജി. സുഭാഷ് പെരുങ്ങാല എഴുതിയതു്) അതായിരിക്കാം ആ സ്ത്രീ വായിച്ചു് ദേഹമാകെ കുലുക്കിയതു്. ഇത്തരം ബീഭത്സതകളാണല്ലോ സാഹിത്യത്തെക്കുറിച്ചു് ഒരു വിവരവുമില്ലാത്ത സ്ത്രീകളെ രസിപ്പിക്കുന്നതു്.

3) അമേരിക്കയിൽ വളരെക്കാലം താമസിച്ചിട്ടു നാട്ടിൽ വരാൻ കൊതിക്കുന്ന ചേച്ചി നാട്ടിലെ അനിയത്തിക്കു കത്തെഴുതുന്നു. കത്തിൽ നാട്ടിലെ സൗന്ദര്യം മുഴുവൻ വർണ്ണിക്കുന്നുണ്ടു്. അനുജത്തി അങ്ങോട്ടയച്ച കത്തിൽ ചേച്ചിയുടെ സങ്കല്പം മുഴുവൻ തെറ്റാണെന്നു വിശദമാക്കുന്നു. നാട്ടിലെ കൊള്ളരുതായ്മകൾ എല്ലാം എണ്ണിയെണ്ണിപ്പറയുന്നു. അവയുടെ കൂടെ ''സർക്കാർ ഖജനാവു് മോഷ്ടിച്ചു നാലും അഞ്ചും മാളികകൾ കയറ്റി ഫോറിൻ കാറുകളിൽ വിലസുന്ന പെരുങ്കള്ളന്മാരായ മന്ത്രിമാരെ''ക്കുറിച്ചും പറയുന്നു. ഇതാണു് മനോരാജ്യം വാരികയിൽ കെ. അരവിന്ദൻ എഴുതിയ 'മാറ്റങ്ങൾ' എന്ന ചെറുകഥ. ഇതു കഥയല്ല റിപ്പോർട്ടാണു്. ഈ രചനയിലെ സംഭവങ്ങളുടെ സത്യാത്മകത ആർക്കും പരിശോധിക്കാം. ചിലപ്പോൾ അതു ശരിയാണെന്നു തെളിയും; മറ്റുചിലപ്പോൾ തെറ്റാണെന്നും. സാഹിത്യസൃഷ്ടിയിലെ സംഭവങ്ങളെ അങ്ങനെ ദൈനംദിന ജീവിതയാഥാർത്ഥ്യങ്ങളോടു് തട്ടിച്ചു നോക്കാനാവില്ല. ഭാവനാത്മക സത്യമാണു് സാഹിത്യത്തിലുള്ളതു്. വസ്തുനിഷ്ഠമായ സത്യം റിപ്പോർട്ടിലും. അനിയത്തി ചേച്ചിക്കെഴുതുന്ന കത്തിൽ കെ. അരവിന്ദൻ കഥയെന്ന മട്ടിൽ റിപ്പോർട്ടു് എഴുതുന്നു എന്നൊരു ദോഷം കൂടി ചേർക്കേണ്ടിയിരുന്നു. അതും നാട്ടിന്റെ ജീർണ്ണതയിൽ പെടുമല്ലോ.

(4) പുലയി എന്നതിന്റെ ബഹുവചനം പുലയാടികൾ ആണെന്നു ധരിച്ച ഒരു ചലച്ചിത്രതാരം പീരുമേട്ടിൽവച്ചു് അവരെ കാണാനെത്തിയ ഹരിജനയുവതികളെ അമ്മട്ടിൽ അഭിസംബോധന ചെയ്തപ്പോൾ ബഹളമുണ്ടായതിനെ വർണ്ണിക്കുകയാണു് എന്റെ ഒരു പഴയ സുഹൃത്തും പ്രസിദ്ധനായ അഭിനേതാവുമായ കെ. പി. ഉമ്മർ. (ചന്ദ്രിക ആഴ്ചപ്പതിപ്പു്). ആ സ്ത്രീയെക്കുറിച്ചു് അദ്ദേഹം പറയുന്നതിനിടയിൽ ഇങ്ങനെയും ഒരു വാക്യം. ''ആ പടത്തിലെ നായിക പുതിയ ഏതെങ്കിലും പടത്തിന്റെ അഡ്വാൻസായി ഒരു വലിയ തുക കിട്ടിയതുകൊണ്ടോ അതല്ലെങ്കിൽ കാമുകനുമായി ഫോണിൽ സംസാരിച്ചതുകൊണ്ടോ എന്താണെന്നു് അറിയില്ല വളരെ ഉല്ലാസവതിയായി കാണപ്പെട്ടു.'' സ്വർണ്ണാഭരണത്തിൽ രത്നം വച്ചതുപോലെ ചില വാക്യങ്ങൾ രചനയിൽ ചേർക്കാം. നടക്കുന്ന വഴിയിൽ വിഷക്കല്ലിടുന്നതുപോലെയും വാക്യങ്ങൾ ചേർക്കാം. അഭിനേത്രിയുടെ കാമുക പ്രീതിയെക്കുറിച്ചു പറയുന്ന ഉമ്മർ ഒരുകൊച്ചു വിഷക്കല്ലെടുത്തു് വഴിയിൽ ഇടുകയാണു്. അവർ അതു ചവിട്ടി വേദനിക്കും. കഴിയുമെങ്കിൽ നമ്മൾ വിഷക്കല്ലു് ഇടരുതു്.

(5) ''ഇതു നാടല്ല, കള്ളപ്പണത്തിന്റെ മലയാണെന്നു തോന്നിപ്പോകും.'' ബീരേന്ദ്ര ചതോപാദ്ധ്യായ എഴുതിയ ഒരു കാവ്യത്തിന്റെ തുടക്കമാണിതു്. (തർജ്ജമ കെ. രാധാകൃഷ്ണൻ അയിരൂർ–ജനയുഗം വാരിക). ബീരേന്ദ്ര ചതോപാദ്ധ്യായയുടെ ശത്രു അദ്ദേഹത്തിന്റെ കവിതതന്നെയാണു്. ആ അംഗന പൂതനയുടെ രൂപമാർന്നു് അദ്ദേഹത്തോടു് അടുക്കുന്നു. അതോ തർജ്ജമക്കാരൻ അവളെ പൂതനയാക്കിയോ?

(6) ലക്ഷ്മീഭായിക്കു് മൂന്നു കാമുകന്മാർ. ആരോടുകൂടിയെങ്കിലും അവൾക്കു ഒളിച്ചോടണം. ഓടുന്നു. ഒരു 'ത്രിൽ' അനുഭവിക്കുന്നു അവൾ. കടവിൽ ശശി എക്സ്പ്രസ്സ് വാരികയിലെഴുതിയ കഥയാണിതു്. ഒരു വിഷയവും ക്ഷുദ്രമല്ല. വിഷയത്തിന്റെ ആവിഷ്കാരമാണു ചിലപ്പോൾ ക്ഷുദ്രമാകുന്നതു്. ക്ഷുദ്രമായ ആവിഷ്കാരത്തിലൂടെ തന്റെ അവിദഗ്ദ്ധത വിളംബരം ചെയ്യുന്നു കടവിൽ ശശി.

(7) മോപസാങ്ങിന്റെ കഥകളുടെ സ്വഭാവം വിശദീകരിക്കുകയും അദ്ദേഹത്തിന്റെ ചുമലിൽ കെട്ടിവച്ച വിരൂപങ്ങളായ കഥകൾ ഏവ എന്നു ചൂണ്ടിക്കാണിക്കുകയും ചെയ്യുന്നു എം. ടി. വാസുദേവൻ നായർ (കഥാദ്വൈവാരിക). കവി കവിത ചൊല്ലിയതുകേട്ടു് ശ്രോതാക്കൾ കൈയടിക്കുന്നു. കവിക്കു സന്തോഷം. അന്നു് ഏകാന്തത്തിൽ കവിയുടെ പ്രണയിനി അദ്ദേഹത്തോടു പറയുന്നു. 'അങ്ങയുടെ കവിത എത്ര സുന്ദരം!' കരഘോഷം കേട്ടുണ്ടായ ആഹ്ലാദത്തെക്കാൾ ആയിരം മടങ്ങു് ആഹ്ലാദം നല്കും അദ്ദേഹത്തിനു് അവളുടെ ആ നാലു വാക്കുകൾ. ഏകാന്തത്തിൽ നാലു വാക്കും നാല്പതു വാക്കും നാലായിരം വാക്കും പറഞ്ഞു സഹൃദയനെ രസിപ്പിക്കുന്ന സുന്ദരിയാണു് മോപസാങ്ങിന്റെ കലാംഗന.

* * *

കുട്ടിക്കൃഷ്ണമാരാർ ഒരിക്കൽ എന്നോടു പറഞ്ഞു: ''ജീവിച്ചിരിക്കുന്നവരുടെ കൃതികൾ വിമർശിക്കുകയേ അരുതു്'' ആ മഹാനുഭാവന്റെ ഉപദേശം സ്വീകരിക്കാതെ ഞാൻ അദ്ദേഹത്തിന്റെ ആത്മാവിനെ വേദനിപ്പിച്ചുകൊണ്ടിരിക്കുന്നു.

കുട്ടികൃഷ്ണമാരാരു്

